# നിത്യപഞ്ചാംഗ ഗണിതം

---




ഗ്രന്ഥകൎത്താ,

പാണ്ടനാട്ടിൽ പി. ആർ. ഗോപാലവാൎയ്യർ.

# നിത്യപഞ്ചാംഗഗണിതം

ലളിതമായ വിവരണവും ഉദാഹരണഗണിതക്രിയകളും അടങ്ങിയതു്




ഗ്രന്ഥകർത്താ,

ജ്യോതിഷപണ്ഡിതർ, ഗണിതവിചക്ഷണ

ബ്രഹ്മശ്രീ പുരുഷോത്തമൻനമ്പൂതിരി അവർകളുടെ ശിഷ്യൻ

ശ്രീമാൻ, ജ്യോതിർഗ്ഗണിതപണ്ഡിതർ,

പാണ്ടനാട്ടിൽ, പി. ആർ. ഗോപാലവാദ്ധ്യാർ (ശാസ്ത്രി) അവർകൾ.





ചന്ദ്രഗണിതസൂത്രങ്ങൾ പരിശോധകൻ

*By*

പി. യു. കൃഷ്ണവാദ്ധ്യാർ (എം. എസ്സ്‌സി) കോട്ടയം.





പ്രകാശകന്മാർ:

ശ്രീരാമവിലാസം പ്രസ്സ് & ബുക്ക്ഡിപ്പോ, കൊല്ലം

Price Rs. 2. വില രൂപാ 2.

1129.



പി. എസ്. പുരുഷോത്തമൻനമ്പൂതിരിയും
പി. ആർ. ഗോപാലവാര്യരും

# പ്രസ്താവന

ഗണിതപദ്ധതികൾക്കു കാലാത്യയത്താൽ വന്നുകൂടുന്ന വ്യത്യാസങ്ങളെ സൂക്ഷ്മമായി അറിഞ്ഞു കാലാനുകൂലമായി പരിഷ്കരിക്കേണ്ടതാണെന്നു പൂർവ്വാചാര്യന്മാർ പ്രത്യേകം ഊന്നിപ്പറഞ്ഞിട്ടുണ്ടു്. ഇതിലേക്കു പല പണ്ഡിതന്മാരും കുറേ മുമ്പുമുതൽതന്നെ പരിശ്രമിച്ചിട്ടുമുണ്ടു്. അനുഭവഗോചരമായി അതതുകാലങ്ങൾക്കനുകൂലമായി ആചാര്യന്മാർ ഉണ്ടാക്കിയിട്ടുള്ള ഗണിതപദ്ധതികളാണു് പരഹിതഗണിതവും ദൃഗ്ഗണിതവും. കാലാതിപാതത്താൽ പരഹിതദൃഗ്ഗണിതപദ്ധതികൾക്കും വൈകല്യം സംഭവിച്ചതുനിമിത്തം കേതകർ മുതലായ മഹാന്മാർ കുറേ മുമ്പുമുതൽതന്നെ കേതകീജ്യോതിർഗ്ഗണിതമുണ്ടാക്കി, തദനുസൃതസൂക്ഷ്മപഞ്ചാംഗങ്ങളും ഗണിച്ചുവരുന്നുണ്ടു്. ബ്രഹ്മശ്രീ പുരുഷോത്തമൻനമ്പൂതിരി അവർകൾ ഗണിതനിർണ്ണയം എന്ന പേരിൽ ഒരു ഗണിതഗ്രന്ഥവും കുറേ മുമ്പുമുതൽതന്നെ സൂക്ഷ്മപഞ്ചാംഗങ്ങളും പ്രസിദ്ധീകരിച്ചുവരുന്നു. ഞങ്ങളും കുറേക്കാലംമുമ്പുമുതൽ സൂക്ഷ്മഗണിതമനുസരിച്ചുള്ള പഞ്ചാംഗങ്ങൾതന്നെ പ്രസിദ്ധീകരിച്ചുവരുന്നുണ്ടു്. ഇന്നു് ഇവിടെ ചിലേടങ്ങളിൽമാത്രമേ പഴയപഞ്ചാംഗങ്ങൾ നിലവിലുള്ളു. ഗണിതനിർണ്ണയത്തിലെ ക്രിയകൾക്കു വിശേഷിച്ചു ചന്ദ്രഗണിതത്തിനും സൂക്ഷ്മതയില്ലെന്നും മററും ചിലരെല്ലാം ശങ്കിക്കുന്നുണ്ടു്. ഇതിലേക്കു പാണ്ടനാട്ടിൽ, പി. ആർ. ഗോപാലവാര്യർ അവർകൾ കുറേക്കാലമായി നദീകൂലങ്ങളിലും മറവുയർന്ന സ്ഥാനങ്ങളിലും നടന്നു് ഗ്രഹയോഗം ഗ്രഹണം മുതലായവ പരീക്ഷിച്ചു വ്യക്തമായറിഞ്ഞു് പൗരസ്ത്യസമ്പ്രദായത്തെ മിക്കവാറും മുറുകെപ്പിടിച്ചും, പാശ്ചാത്യഗണിതപദ്ധതികളോടു് ഏററവും അടുപ്പമുള്ളതുമായ മാർഗ്ഗത്തിൽക്കൂടി “നിത്യപഞ്ചാംഗഗണിതം” എന്ന ഗണിതഗ്രന്ഥം നിർമ്മിച്ചിരിക്കുന്നു. ഇതിലെ എല്ലാ ക്രിയാമാർഗ്ഗങ്ങളും വളരെ ഉചിതമായിട്ടുണ്ടെന്നു് പല വിദ്വാന്മാരും അഭിപ്രായപ്പെടുന്നു. ചന്ദ്രനു് 23 സംസ്കാരങ്ങൾ നിശ്ചയിച്ചിട്ടുണ്ടെന്നാണു് പണ്ഡിതാഭിപ്രായം. ധനർണ്ണപജ്യാക്കളും വാക്യങ്ങളും ജ്യോതിശ്ശാസ്ത്രജ്ഞന്മാർക്കും, ജ്യോതിർവ്വിദ്യാർത്ഥികൾക്കും വിശേഷിച്ചു പഞ്ചാംഗഗണിതക്കാർക്കും ഉപകാരമായിരിക്കുമെന്നുള്ളതിനു സംശയമില്ല. നൂതനഗണിതം പഠിക്കണമെന്നുകരുതി വളരെ വിഷമിക്കുന്നവർക്കും നൂതനഗണിതപ്രകാരം പഞ്ചാംഗങ്ങൾ ഗണിക്കണമെന്നു വിചാരിക്കുന്നവർക്കും ഈ സംരംഭം വലിയ ഒരു അനുഗ്രഹമായിരിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. മന്ദസ്ഫുടഗണിതം, ശീഘ്രസ്ഫുടഗണിതം, ലാടവൈധൃതഗണിതം, ചന്ദ്രഗ്രഹണഗണിതം, സൂര്യഗ്രഹണ

ഗണിതം ഉദാഹരണങ്ങൾ ഇവയെല്ലാം വളരെ ഉചിതമായിട്ടുണ്ട്. ഇതുകൊണ്ടു പഞ്ചാംഗക്കുഴപ്പങ്ങൾ തീരുമെന്നും മേലിൽ എല്ലാപേരും സൂക്ഷ്മഗണിതമനുസരിച്ചുള്ള പഞ്ചാംഗങ്ങൾ പ്രസിദ്ധീകരിക്കുമെന്നും ഞങ്ങൾ പ്രതീക്ഷിച്ചുകൊള്ളുന്നു. അല്ലാത്തവരോട് അതിന്നായി അപേക്ഷിക്കുകയും ചെയ്തുകൊള്ളുന്നു. ഊണും ഉറക്കവുംപോലും ഉപേക്ഷിച്ച് ഇങ്ങനെയൊരു മഹൽകൃത്യത്തിൽ കൃതാർത്ഥനായ ശ്രീമാൻ വാര്യർ അവർകളെ ഞങ്ങൾ ആത്മാർത്ഥമായി അഭിനന്ദിച്ചുകൊള്ളുന്നു. വേദാംഗമായ ഗണിതശാസ്ത്രത്തിന്റെ മാർഗ്ഗദർശിയായ ഈ ഗ്രന്ഥത്തെ സഹൃദയസമക്ഷം പ്രകാശിപ്പിച്ചുകൊള്ളുന്നു.

എന്ന്, പ്രകാശകന്മാർ.

ശ്രീരാമവിലാസം പ്രസ്സ്, കൊല്ലം.
129-മീനം 9.

# വിഷയാനുക്രമണിക.

## ഈ പുസ്തകത്തിൽ ചേൎത്തിട്ടുള്ള അടയാളങ്ങളുടെ പൂൎണ്ണവിവരണങ്ങൾ

S ° ′ ″ ഇവകൾക്കു ക്രമേണ, രാശി, ഭാഗ, കല, വികല എന്നൎത്ഥമാകുന്നു.

+ കൂട്ടുക (ധനം) — കുറയ്ക്കുക (ഋണം) × ഗുണിക്കുക (ഗുണനചിഹ്നം)

ഇതു് ശേഷാംശചിഹ്നമാകുന്നു.

## ലോഗ്രിതം (ഘാതാങ്കം) ഉപയോഗിച്ചു് ഗുണനഹരണങ്ങൾ ചെയ്വാൻ

| | |
|---|---|
| 1-ന് Log = 0 | ഇങ്ങനെ ലോഗ്രിതത്തിന്റെ |
| 10-ന് ,, = 1 | കണക്കറിഞ്ഞിരിക്കണം. ഇതു |
| 100-ന് ,, = 2 | പോലെ ഓരോ സ്ഥാനം കൂടും |
| 1000-ന് ,, = 3 | തോറും 5-6-എന്നീ ക്രമ |
| 10000-ന് ,, = 4 | ത്തിനു വൎദ്ധിക്കും. |



അഭീഷ്ടസംഖ്യകളുടെ ലോഗ്രിതങ്ങൾ (ഘാതാങ്കങ്ങൾ) ഒന്നിച്ചുകൂട്ടി വിപരീതഘാതാങ്കം കണ്ടാൽ ഗുണനഫലം ലഭിക്കും. അഥവാ കൂട്ടികിട്ടുന്നതു് ഏതിന്റെ ലോഗ്രിതമാണെന്നു നോക്കുക. അതു് ഗുണനഫലമായിരിക്കും. ഇതുപോലെ അഭീഷ്ട സംഖ്യയുടെ ഘാതാങ്കത്തിൽനിന്നു് ഹാരകസംഖ്യയുടെ ഘാതാങ്കം കുറച്ചു് വിപരീതഘാതാങ്കം കണ്ടാൽ ഹരണഫലം ലഭിക്കും. ഇവിടെയും ചാപീകരണരീതി ഉപയോഗിക്കാം.

## വൎഗ്ഗിക്കുന്നതിനു്

ഇഷ്ടസംഖ്യയുടെ ഘാതാങ്കത്തെ (ലോഗ്രിതം) ഇരട്ടിച്ചു് വിപരീതഘാതാങ്കം കണ്ടാൽ വൎഗ്ഗഫലം ലഭിക്കും.

## മൂലിക്കുന്നതിനു്

അഭീഷ്ടസംഖ്യയുടെ ഘാതാങ്കത്തെ രണ്ടുകൊണ്ടു് ഹരിച്ചു് (അൎദ്ധിച്ചു്) വിപരീതഘാതാങ്കംകണ്ടാൽ മൂലിച്ചാൽ കിട്ടുന്ന ഫലംതന്നെ കിട്ടുന്നതാണെന്നും അറിഞ്ഞുകൊള്ളണം.

ഇതുപോലെ ഗുണനഹരണങ്ങൾ വേണ്ടിവരുന്ന സ്ഥാനങ്ങളിലെല്ലാം ലോഗ്രിതം ഉപയോഗിക്കാം. പക്ഷെ വലിയ ടേബിൾ (SEVEN.FIGURE, TABLES) ആയിരിക്കേണ്ടതാണു്. അല്ലെങ്കിൽ സൂക്ഷ്മതയുണ്ടായിരിക്കുന്നതല്ല.

എന്നു്,

പി. ആർ. ഗോപാലവാൎയ്യർ.

(പാണ്ടനാട്ടു്)

# നിത്യപഞ്ചാംഗഗണിതം

ഹരിഃ ശ്രീഗണപതയെനമഃ അവിഘ്നമസ്തു.

## മംഗളാചരണം

ശ്രീകാന്തസിന്ധുരഹരേക്ഷണദീപ്തിമന്തം
ജ്യോതിർവ്വിലാമസുമതാം കലദൈവതഞ്ച
പാദാബ്ജഭക്തസുരഭൂരുഹമാശ്രയേഹം
വേദാർത്ഥവിഗ്രഹമഹസ്കരമബ്ജബന്ധും. 1

ക്ഷോണീസുധാശകലശാസ്ത്രികലേശമാഢ്യം
ശാസ്ത്രാർത്ഥവീക്ഷണവിചക്ഷണമാഗമജ്ഞം
വ്യാഘ്രാലയസ്ഥഗുരുഗുപ്തിഗൃഹാധിനാഥ-
മാരാധയേ ഗുരുവരം കരുണാപയോധിം. 2

യോ ഭാതി പാരശവപാർശവരാഗ്രഗണ്യഃ
സംഖ്യാശതാബ്ദിഗുരുഭംഗവിഹാരലോലഃ
തം ഭാവയാമി ഭവുകപ്രമുഖാദിപൂജ്യം
കൃഷ്ണം സദാ ഗണിതശാസ്ത്രസുബോധനായ. 3

വന്ദ്യാൻ ഗുരൂനപി നിജാൻ പ്രണിപത്യ നിത്യ-
മന്യാൻ കൃതീനിഹ കൃപാബലജാതബോധഃ
കുർവ്വന്നിദം സകലലോകഹിതായ സന്ത-
സ്സമ്യഗ് സമീക്ഷ്യ സകലം പരിശോധയന്തു. 4

# അദ്ധ്യായം = ൧. ചന്ദ്രഗണിതാദ്ധ്യായം

## കോഷ്ഠകം = ൧

(ച: മ: കേ) g = ചന്ദ്രമദ്ധ്യമം — ചന്ദ്രമന്ദോച്ചം

(തിഥി) D = ചന്ദ്രമദ്ധ്യമം — രവിമദ്ധ്യമം

(ര: മ: കേ) g′ = രവിമദ്ധ്യമം — രവിമന്ദോച്ചം

(വ്യഫീന്ദു) F = ചന്ദ്രമദ്ധ്യമം — രാഹു

ബ്രൗണിന്റെ ചന്ദ്രസംസ്കാരങ്ങൾ

| ക്രമ നമ്പർ | കേന്ദ്രഘടന | വാക്യങ്ങളുടെ എണ്ണം | പരമഫലലഘുഗണകം | സ്വീകൃതസ്ഥിര രാശിവികല | പരമഫലം വികല | കേന്ദ്രാദി ധന ഋണത |
|---|---|---|---|---|---|---|
| 1 | g | | 4·3548668 | | 22639″·5 | — |
| 2 | 2 g | | 2·8859263 | 23480 | 769″·0 | + |
| 3 | 3 g | 248 | 1·5575 | (6° 31′ 20″) | 36″·1 | — |
| 4 | 4 g | | 0·2788 | | 1″·9 | + |
| 5 | 2 D − 2 g | | 3·6614719 | 4620 | 4586″·4 | — |
| 6 | 4 D − 2 g | 509 | 1·4886 | (1° 17′ 0″) | 30″·8 | + |
| 7 | D | | 2·0976043 | 2520 | 125″·2 | — |
| 8 | 2 D | 502 | 3·3747300 | (0° 42′ 0″) | 2369″·9 | + |
| 9 | 4 D | | 1·0294 | | 10″·7 | + |
| 10 | g′ | 366 | 2·8248415 | 680 | 668″·1 | + |
| 11 | 2 g′ | | 0·8633 | (11′ 20″) | 7″·3 | — |
| 12 | 2 F | 449 | 2·6144754 | 420 (0° 7′ 0) | 411″·6 | — |
| 13 | g − D | 412 | 1·2480 | 240 | 17″·7 | — |
| 14 | 2 g − 2 D | | 2·3257209 | (0° 4′ 0) | 211″·7 | — |
| 15 | 2 D − g − g′ | 209 | 2·3138672 | 2′0 (0° 3′ 30″) | 206″·0 | + |
| 16 | 2 D + g | 125 | 2·2833012 | 200″ (0° 3′ 20) | 192″·0 | — |
| 17 | 2 D − g′ | 277 | 2·2177471 | 170″ (0° 2′ 50) | 165″·1 | — |
| 18 | g − g′ | 149 | 2·1693805 | 150″ | 147″·7 | + |
| 19 | g + g′ | 205 | 2·0402066 | 120″ | 109″·7 | — |
| 20 | 2 F − 2 D | 174 | 1·74194 | 60″ | 55″·2 | — |
| 21 | 2 F + g | 82 | 1·6542 | 50″ | 45″·1 | + |
| 22 | 2 F − g | 215 | 1·5966 | 40″ | 39″·5 | + |
| 23 | 4 D − g | 121 | 1·5843 | 40″ | 38″·4 | — |

സ്ഥിരരാശിവികലകൾ എല്ലാംകൂടി കൂട്ടിയാൽ = 33000″ (9° − 10′)

ആദ്യം കാണിച്ചിരിക്കുന്ന 23 സംസ്കാരങ്ങളിൽ, 1-ം 2-ം 3-ം 4-ം കേന്ദ്രങ്ങളെ ഏകീകരിച്ചും 5-ം 6-ം കേന്ദ്രങ്ങൾ ഒന്നാക്കിയും 7-ം 8-ം 9-ം കേന്ദ്രങ്ങൾ ഒന്നിച്ചും 10-ം 11-ം കേന്ദ്രങ്ങൾ തമ്മിൽ ചേൎത്തും 13-ം 14-ം കേന്ദ്രങ്ങൾ യോജിപ്പിച്ചുമാണു് വാക്യങ്ങൾ ഉണ്ടാക്കിയിരിക്കുന്നതു്. ശേഷം കേന്ദ്രങ്ങൾ ഓരോന്നും പ്രത്യേകമാണെന്നു് ഓൎത്തിരിക്കേണ്ടതാണു്. വാക്യമനുസരിച്ചു് ചന്ദ്രസ്ഫുടമുണ്ടാക്കുമ്പോൾ ഏകീകരിച്ചിട്ടുള്ള കേന്ദ്രങ്ങളുടെ ആദ്യത്തെ കേന്ദ്രഘടന അനുസരിച്ചും, ശേഷമുള്ള കേന്ദ്രങ്ങളിൽ അതാതിന്റെ കേന്ദ്രഘടന അനുസരിച്ചും അങ്ങിനെ ആകെ 15-കേന്ദ്രങ്ങളാണു് ഉണ്ടാക്കേണ്ടതെന്നും അറിഞ്ഞുകൊള്ളണം. ഇരുപത്തിമൂന്നുകേന്ദ്രങ്ങളുമുണ്ടാക്കി അതാതു കേന്ദ്രത്തിന്റെ ഭുജജ്യാവിനെ അതാതിന്റെ പരമഫലംകൊണ്ടു ഗുണിച്ചു് ത്രിജ്യകൊണ്ടു് ഹരിച്ചാൽ കിട്ടുന്ന ഫലത്തെ തത്തൽകേന്ദ്രങ്ങളുടെ മേഷാദി ധനൎണ്ണതയ്ക്കു് തക്കവണ്ണം സ്ഫുടമധ്യത്തിൽ സംസ്കരിച്ചാൽ സ്ഫുടചന്ദ്രസ്ഫുടം ലഭിക്കും ഇങ്ങനെ സിദ്ധിക്കുന്ന ചന്ദ്രസ്ഫുടവും മേൽ പറയാൻപോകുംപ്രകാരം വാക്യമുപയോഗിച്ചു് ക്രിയചെയ്തുകിട്ടുന്ന ചന്ദ്രസ്ഫുടവും ഒരുപോലെതന്നെ വരുന്നതാണു്.

## കോഷ്ഠകം = ൨

## ചന്ദ്രവിക്ഷേപങ്ങൾ (കേതകർ)

| ക്രമം | കേന്ദ്രഘടന | പരമഫലഘാതാങ്കം | പരമഫലം വികല | മേഷാദി ധനൎണ്ണത |
|---|---|---|---|---|
| 1) 1 | F (ചന്ദ്രസ്ഫുടം - രാഹു) | 4·1909477 | 18522"·0 | ഉത്തരം — |
| 2) a | 2 D - F | 2·72098 | 522"·6 | ഉത്തരം — |
| 3) b | F - g' | 1·39093 | 24"·6 | ഉത്തരം — |
| 4) c | F+g' | 1·36922 | 23"·4 | ദക്ഷിണം + |
| 5) d | 2 D - F - g' | 1·35793 | 22"·8 | ദക്ഷിണം + |
| 6) e | F+g - 2 D | 1·64147 | 43"·8 | ദക്ഷിണം + |
| 7) f | 2 g - F | 1·39093 | 24"·6 | ഉത്തരം — |
| 8) g | 2 D+g - F | 1·48572 | 30"·6 | ദക്ഷിണം + |
| 9) h | F - g | 1·33445 | 21"·6 | ദക്ഷിണം + |

ഈ വിക്ഷേപങ്ങൾ ധനൎണ്ണപങ്ക്തിയാക്കിയിട്ടില്ല. അതാതു കേന്ദ്രങ്ങളുടെ ഭുജജ്യാവിനെ പരമഫലംകൊണ്ടു് ഗുണിച്ചു് ത്രിജ്യകൊണ്ടു് ഹരിച്ചാൽ അതാതു കേന്ദ്രത്തിനനുസരിച്ചുള്ള വിക്ഷേപങ്ങൾ ലഭിക്കും.

# കോഷ്ഠകം = ൩.

ചന്ദ്രവാക്യങ്ങൾ. ഉപകരണം = ഇഷ്ടകേന്ദ്രസംഖ്യ

| സംഖ്യ | പ്രഥമ വാക്യങ്ങൾ | | | സംഖ്യ | പ്രഥമ വാക്യങ്ങൾ | | | സംഖ്യ | പ്രഥമ വാക്യങ്ങൾ | | | സംഖ്യ | പ്രഥമ വാക്യങ്ങൾ | | | സംഖ്യ | പ്രഥമ വാക്യങ്ങൾ | | |
|---|---|---|---|---|---|---|---|---|---|---|---|---|---|---|---|---|---|---|---|
| | ° | ′ | ″ | | ° | ′ | ″ | | ° | ′ | ″ | | ° | ′ | ″ | | ° | ′ | ″ |
| 1 | 5 | 11 | 20 | 41 | 6 | 0 | 44 | 81 | 8 | 42 | 45 | 121 | 2 | 20 | 26 | 161 | 11 | 34 | 30 |
| 2 | 3 | 54 | 44 | 42 | 7 | 32 | 43 | 82 | 7 | 24 | 38 | 122 | 3 | 34 | 55 | 162 | 10 | 39 | 2 |
| 3 | 2 | 44 | 56 | 43 | 9 | 0 | 50 | 83 | 6 | 4 | 16 | 123 | 5 | 0 | 24 | 163 | 9 | 31 | 41 |
| 4 | 1 | 45 | 7 | 44 | 10 | 19 | 38 | 84 | 4 | 45 | 1 | 124 | 6 | 31 | 45 | 164 | 8 | 16 | 57 |
| 5 | 0 | 58 | 20 | 45 | 11 | 24 | 30 | 85 | 3 | 30 | 20 | 125 | 8 | 3 | 5 | 165 | 6 | 58 | 23 |
| 6 | 0 | 27 | 17 | 46 | 12 | 12 | 9 | 86 | 2 | 23 | 32 | 126 | 9 | 28 | 48 | 166 | 5 | 37 | 18 |
| 7 | 0 | 14 | 6 | 47 | 12 | 40 | 28 | 87 | 1 | 27 | 47 | 127 | 10 | 43 | 11 | 167 | 4 | 19 | 13 |
| 8 | 0 | 20 | 19 | 48 | 12 | 48 | 51 | 88 | 0 | 46 | 0 | 128 | 11 | 42 | 34 | 168 | 3 | 6 | 49 |
| 9 | 0 | 46 | 39 | 49 | 12 | 37 | 44 | 89 | 0 | 20 | 46 | 129 | 12 | 23 | 51 | 169 | 2 | 3 | 15 |
| 10 | 1 | 32 | 5 | 50 | 12 | 8 | 32 | 90 | 0 | 13 | 58 | 130 | 12 | 45 | 31 | 170 | 1 | 12 | 2 |
| 11 | 2 | 35 | 13 | 51 | 11 | 23 | 25 | 91 | 0 | 26 | 54 | 131 | 12 | 47 | 13 | 171 | 0 | 35 | 33 |
| 12 | 3 | 52 | 42 | 52 | 10 | 24 | 48 | 62 | 0 | 59 | 44 | 132 | 12 | 29 | 49 | 172 | 0 | 16 | 20 |
| 13 | 5 | 20 | 4 | 53 | 9 | 15 | 55 | 93 | 1 | 51 | 30 | 133 | 11 | 54 | 56 | 173 | 0 | 16 | 5 |
| 14 | 6 | 51 | 56 | 54 | 7 | 59 | 56 | 94 | 2 | 59 | 52 | 134 | 11 | 4 | 56 | 174 | 0 | 35 | 45 |
| 15 | 3 | 22 | 27 | 55 | 6 | 40 | 7 | 95 | 4 | 21 | 14 | 135 | 10 | 2 | 31 | 176 | 1 | 15 | 7 |
| 16 | 9 | 46 | 1 | 56 | 5 | 19 | 56 | 96 | 5 | 50 | 43 | 136 | 8 | 50 | 54 | 176 | 2 | 12 | 48 |
| 17 | 10 | 57 | 33 | 57 | 4 | 2 | 49 | 97 | 7 | 22 | 47 | 137 | 7 | 33 | 14 | 177 | 3 | 26 | 0 |
| 18 | 11 | 53 | 12 | 58 | 2 | 52 | 7 | 98 | 8 | 51 | 35 | 138 | 6 | 12 | 55 | 178 | 4 | 49 | 31 |
| 19 | 12 | 30 | 18 | 59 | 1 | 51 | 4 | 99 | 10 | 11 | 37 | 139 | 4 | 53 | 24 | 179 | 6 | 21 | 41 |
| 20 | 12 | 47 | 34 | 60 | 1 | 2 | 43 | 100 | 11 | 18 | 11 | 140 | 3 | 38 | 9 | 180 | 7 | 53 | 17 |
| 21 | 12 | 45 | 1 | 61 | 0 | 29 | 49 | 101 | 12 | 7 | 49 | 141 | 2 | 30 | 21 | 181 | 9 | 19 | 45 |
| 22 | 12 | 23 | 38 | 62 | 0 | 14 | 36 | 102 | 12 | 38 | 20 | 142 | 1 | 33 | 13 | 182 | 10 | 35 | 45 |
| 23 | 11 | 45 | 16 | 63 | 0 | 18 | 40 | 103 | 12 | 48 | 54 | 143 | 0 | 49 | 48 | 183 | 11 | 36 | 56 |
| 24 | 10 | 52 | 21 | 64 | 0 | 42 | 40 | 104 | 12 | 39 | 51 | 144 | 0 | 22 | 39 | 184 | 12 | 20 | 19 |
| 25 | 9 | 47 | 39 | 65 | 1 | 26 | 13 | 105 | 12 | 12 | 33 | 145 | 0 | 13 | 47 | 185 | 12 | 44 | 7 |
| 26 | 8 | 34 | 28 | 66 | 2 | 27 | 33 | 106 | 11 | 28 | 59 | 146 | 0 | 24 | 31 | 186 | 12 | 48 | 0 |
| 27 | 7 | 15 | 57 | 67 | 3 | 43 | 40 | 107 | 10 | 31 | 45 | 147 | 0 | 55 | 12 | 187 | 12 | 32 | 37 |
| 28 | 5 | 55 | 29 | 68 | 5 | 9 | 36 | 108 | 9 | 23 | 52 | 148 | 1 | 45 | 0 | 188 | 11 | 59 | 34 |
| 29 | 4 | 36 | 36 | 69 | 6 | 41 | 49 | 109 | 8 | 8 | 28 | 149 | 2 | 51 | 43 | 189 | 11 | 11 | 7 |
| 30 | 3 | 22 | 36 | 70 | 8 | 12 | 55 | 110 | 6 | 48 | 55 | 150 | 4 | 11 | 52 | 190 | 10 | 9 | 58 |
| 31 | 2 | 16 | 51 | 71 | 9 | 37 | 29 | 111 | 5 | 28 | 37 | 151 | 5 | 40 | 44 | 191 | 8 | 59 | 10 |
| 32 | 1 | 22 | 30 | 72 | 10 | 50 | 32 | 112 | 4 | 10 | 57 | 152 | 7 | 12 | 45 | 192 | 7 | 42 | 0 |
| 33 | 0 | 42 | 25 | 73 | 11 | 48 | 52 | 113 | 2 | 59 | 25 | 153 | 8 | 42 | 14 | 193 | 6 | 22 | 27 |
| 34 | 0 | 19 | 5 | 74 | 12 | 27 | 13 | 114 | 1 | 57 | 9 | 154 | 10 | 3 | 28 | 194 | 5 | 2 | 3 |
| 35 | 0 | 14 | 26 | 75 | 12 | 46 | 41 | 115 | 1 | 7 | 17 | 155 | 11 | 11 | 42 | 195 | 3 | 46 | 5 |
| 36 | 0 | 29 | 31 | 76 | 12 | 46 | 15 | 116 | 0 | 32 | 35 | 156 | 12 | 3 | 14 | 196 | 2 | 37 | 17 |
| 37 | 1 | 4 | 30 | 77 | 12 | 26 | 49 | 117 | 0 | 15 | 20 | 157 | 12 | 36 | 58 | 197 | 1 | 35 | 51 |
| 38 | 1 | 58 | 13 | 78 | 11 | 50 | 10 | 118 | 0 | 17 | 11 | 158 | 12 | 48 | 43 | 198 | 0 | 53 | 48 |
| 39 | 3 | 8 | 11 | 79 | 10 | 58 | 41 | 119 | 0 | 39 | 6 | 159 | 12 | 41 | 45 | 199 | 0 | 24 | 44 |
| 40 | 4 | 30 | 41 | 80 | 9 | 55 | 13 | 120 | 1 | 20 | 34 | 160 | 12 | 16 | 20 | 200 | 0 | 13 | 48 |

